

വിശകലനം

കെ.രാജേശ്വരി

# തെന്നിന്ത്യയിലെ താമര

**അങ്ങനെ കർണാടകത്തിൽ താമര വിരിഞ്ഞു. തെക്കേ ഇന്ത്യയിൽ പാർട്ടിക്ക് അഭിമാനകരമായ ആദ്യ വിജയം. തെലുങ്കാന സംസ്ഥാനവാദത്തെ പിന്തുണച്ചുകൊണ്ട് ആന്ധ്രയിലായിരിക്കും അടുത്ത പരിശ്രമം.**

*ഏഷ്യാനെറ്റിൻെറ* കന്നട ചാനൽ *സുവർണയും* *എൻ.ഡി.ടി.വിയും* വെവ്വേറെ സംഘടിപ്പിച്ച എക്സിറ്റ്പോളിനെ ശരിവെച്ചുകൊണ്ട് കർണാടകത്തിലെ വോട്ടെണ്ണൽ പൂർത്തിയായി. 224 അംഗ നിയമസഭയിൽ ഭാരതീയ ജനതാപാർട്ടി 110 സീറ്റ് നേടി. കേവല ഭൂരിപക്ഷത്തിന് മൂന്നു കുറവ്. കോൺഗ്രസിന് 80, ദേവഗൗഡയുടെ മതേതര ജനതാദളിന് 28, ചെറുപാർട്ടികളും സ്വതന്ത്രരും കൂടി 6.

മറുവശത്ത്, കോൺഗ്രസിന് മുൻതൂക്കം പ്രവചിച്ച *ദ വീക്കിൻെറ* അഭിപ്രായ സർവേകളും *ഡെക്കാൻ ഹെറാൾഡിനോട്* സഹകരിച്ച് *സി.എൻ.എൻ-ഐ.ബി.എൻ* നടത്തിയ എക്സിറ്റ്പോളും അമ്പേ പാളി. അച്ചായന്മാർക്കും സായ്പന്മാർക്കും പറ്റിയ പണിയല്ല ഫലപ്രവചനമെന്ന് ഒരിക്കൽകൂടി തെളിഞ്ഞു.

ജനവിധി പകൽപോലെ വ്യക്തമാണ്: കക്ഷിരഹിതരുടെയും ചെറുപാർട്ടികളുടെയും പിന്തുണയോടെ ബി.ജെ.പി മന്ത്രിസഭ നിലവിൽവരും, നിയമസഭയിൽ ഭൂരിപക്ഷം തെളിയിക്കും, അഞ്ചുകൊല്ലം അമർന്നിരുന്ന് ഭരിക്കും. വിധാൻസൗധത്തിനു മീതെ കാവിക്കൊടി പാറും.

കഴിഞ്ഞ ഒക്ടോബർ 19ന് അപമാനിതനായി രാജിവെച്ചുപോയ ബി.എസ്. യെദിയൂരപ്പ, അങ്കം ജയിച്ച് മടങ്ങിവരുകയാണ് -കുതികാൽവെട്ടിയ ഗൗഡക്കും കനത്ത തിരിച്ചടി നൽകിയ ചാരിതാർഥ്യത്തോടെ. വൊക്കലിംഗനെതിരെ ലിംഗായത്തുകാരൻെറ മധുര പ്രതികാരം.

ഒറ്റനോട്ടത്തിൽ, പടിപടിയായുള്ള മുന്നേറ്റമാണ് കർണാടകത്തിൽ ബി.ജെ.പി നടത്തിയതെന്ന് കാണാം. 1983ൽ നിയമസഭയിൽ അക്കൗണ്ട് തുറന്നു, 1994ലും 1999ലും പ്രധാന പ്രതിപക്ഷമായി, 2004ൽ ഏറ്റവും വലിയ ഒറ്റക്കക്ഷിയായി, 2006ൽ ഭരണത്തിൽ പങ്കാളിത്തം നേടി, 2008ൽ ഒറ്റക്ക് ഭരണം പിടിച്ചു.

തെക്കേ ഇന്ത്യയിൽ ഹിന്ദുത്വ രാഷ്ട്രീയത്തിന് ക്ലച്ചുപിടിക്കില്ലെന്നാണ് സങ്കൽപം. 1977വരെ തികച്ചും ഉത്തരേന്ത്യൻ പ്രതിഭാസമായിരുന്നു ഭാരതീയ ജനസംഘം. 1980ൽ ജനതാപാർട്ടി പിളർന്ന് ബി.ജെ.പി ഉണ്ടായപ്പോഴും വലിയ വ്യത്യാസമൊന്നും ഉണ്ടായില്ല.

ഒറീസയും ബംഗാളും വടക്കുകിഴക്കൻ സംസ്ഥാനങ്ങളും തെക്കേ ഇന്ത്യയും ഹിന്ദുത്വത്തിന് ബാലികേറാമലയായി തുടർന്നു. ആദ്യം രാമറാവുവിൻെറയും പിന്നീട് ചന്ദ്രബാബു നായിഡുവിൻെറയും കാരുണ്യത്തിലാണ് ആന്ധ്രയിൽ ബി.ജെ.പി പിച്ചവെച്ചുനടന്നത്. ബിജു ജനതാദളുമായി സഖ്യം ചെയ്തശേഷമാണ് ഒറീസയിൽ പ്രബല ശക്തിയായത്; തൃണമൂൽ കോൺഗ്രസുമായുള്ള ധാരണയിലാണ് ബംഗാളിൽ ഒന്നോ ഒന്നരയോ സീറ്റുകൾ നേടിയത്. 1998ൽ എ.ഡി.എം.കെ മുന്നണിയിലും 1999ൽ ഡി.എം.കെ മുന്നണിയിലും അംഗത്വം നേടുക വഴി തമിഴകത്തുനിന്ന് ലോക്സഭാംഗങ്ങളുണ്ടായി.

ഇതിൽനിന്ന് വ്യത്യസ്തമായ പാറ്റേണിലാണ് കർണാടകത്തിൽ ബി.ജെ.പിയുടെ വളർച്ച. കോൺഗ്രസിൻെറ അധികാരക്കുത്തക തകർന്ന 1983 ജനുവരിയിലെ തെരഞ്ഞെടുപ്പിലാണ് ബി.ജെ.പിയുടെ രംഗപ്രവേശം. അന്ന് 16 സീറ്റ് നേടി പാർട്ടി രാഷ്ട്രീയ നിരീക്ഷകരെ അമ്പരപ്പിച്ചു. സംസ്ഥാനത്തെ പ്രഥമ കോൺഗ്രസിതര സർക്കാറിനെ ബി.ജെ.പി പുറത്തുനിന്ന് പിന്താങ്ങി. ലോക്സഭാ തെരഞ്ഞെടുപ്പിലെ

കനത്ത പരാജയത്തെ തുടർന്ന് രാമകൃഷ്ണ ഹെഗ്ഡെ രാജിവെച്ച് നിയമസഭ പിരിച്ചുവിട്ടു. 1985ലെ തെരഞ്ഞെടുപ്പിൽ ഹെഗ്ഡെ അധികാരത്തിൽ തിരിച്ചെത്തി. പക്ഷേ, ബി.ജെ.പി തകർന്നടിഞ്ഞു. 1989ൽ ജനതാദളും ബി.ജെ.പിയും അമ്പേ പരാജയപ്പെട്ടു. കോൺഗ്രസ് തിരിച്ചുവന്നു. 1994ൽ കോൺഗ്രസിന്റെ കടപുഴകി, ജനതാദൾ അധികാരത്തിലേറി. ബി.ജെ.പി നിയമസഭയിൽ പ്രധാന പ്രതിപക്ഷമായി.

അപ്പോഴേക്കും അഖിലേന്ത്യാ തലത്തിൽ ഹിന്ദുത്വ രാഷ്ട്രീയം പ്രബലമായിക്കഴിഞ്ഞു. കോൺഗ്രസിന് ബദൽ ബി.ജെ.പി എന്ന സമവാക്യം അംഗീകൃതമായി. കർണാടകത്തിലെ ബി.ജെ.പിക്കാരും കൊണ്ടുപിടിച്ച് പരിശ്രമിച്ചു. കഴിയും വിധമുള്ള കലാപരിപാടികൾ സംഘടിപ്പിച്ചു. ധാർവാറിലെ ഈദ്ഗാഹ് മൈതാനത്ത് ദേശീയപതാക ഉയർത്താനുള്ള അവകാശത്തെച്ചൊല്ലിയും ബാബാബുധൻഗിരിയിലെ ആരാധനാസ്വാതന്ത്ര്യത്തിനുവേണ്ടിയും പുക്കാറുണ്ടാക്കി.

1996ലെ ലോക്സഭാ തെരഞ്ഞെടുപ്പിൽ ജനതാദൾ വിജയം ആവർത്തിച്ചു. കർണാടക മുഖ്യമന്ത്രി ദേവഗൗഡ ഇന്ത്യൻ പ്രധാനമന്ത്രിയായി ഉയർത്തപ്പെട്ടു. അചിരേണ ഗൗഡയും ഹെഗ്ഡെയും തമ്മിൽ തെറ്റി, ഹെഗ്ഡെ ലോക്ശക്തി എന്നൊരു പാർട്ടിയുണ്ടാക്കി. ഗൗഡയുടെ പിൻഗാമിയായി വന്ന ജെ.എച്ച്. പട്ടേൽ ദുർഭരണത്തിലൂടെ കന്നഡിഗരെ മൊത്തം വെറുപ്പിച്ചു. 1998ലെ ലോക്സഭാ തെരഞ്ഞെടുപ്പിൽ ലോക്ശക്തിയുമായി കൈകോർത്ത് ബി.ജെ.പി കൂടുതൽ സീറ്റുകൾ നേടി. അടുത്തവർഷം സംസ്ഥാനത്ത് ബി.ജെ.പി-ലോക്ശക്തി ഭരണം വരുമെന്ന് നിരീക്ഷകർ പ്രവചിച്ചു.

1999ൽ നിയമസഭയിലേക്കും ലോക്സഭയിലേക്കും ഒരുമിച്ച് തെരഞ്ഞെടുപ്പ് നടന്നു. തെരഞ്ഞെടുപ്പിന് തൊട്ടുമുമ്പ് ജെ.എച്ച്. പട്ടേലും ദേവഗൗഡയുമായി തെറ്റി. രാമകൃഷ്ണ ഹെഗ്ഡെ, ജോർജ് ഫെർണാണ്ടസ് എന്നിവർക്കൊപ്പം പട്ടേൽ ഐക്യജനതാദളിൽ ചേക്കേറി. ഗൗഡ മതേതര ജനതാദൾ എന്ന പുതിയ ബാനർ സ്വീകരിച്ചു. പട്ടേലിന്റെ ജനപ്രീതിയെക്കുറിച്ച് ഉത്തമബോധ്യമുണ്ടായിരുന്ന ബി.ജെ.പി സംസ്ഥാന നേതാക്കൾ, ഐക്യദളുമായി ഒരു ബന്ധവും പാടില്ല എന്ന് ശഠിച്ചു. ഫെർണാണ്ടസിനെ പിണക്കാൻ പറ്റാത്തതുകൊണ്ട് കേന്ദ്രനേതൃത്വം ജെ.ഡി (യു)-ബി.ജെ.പി സഖ്യം അടിച്ചേൽപിച്ചു.

പട്ടേലിന്റെ പാപഭാരം ബി.ജെ.പി പേറേണ്ടിവന്നു. എസ്.എം. കൃഷ്ണയുടെ നേതൃത്വത്തിൽ കോൺഗ്രസ് തിരിച്ചുവരവ് നടത്തി. ഐക്യജനതാദളിനും ബി.ജെ.പിക്കും കനത്ത തിരിച്ചടി കിട്ടി. മുഖ്യമന്ത്രി പട്ടേലും പ്രതിപക്ഷ നേതാവ് യെദിയൂരപ്പയും സ്ഥിരം മണ്ഡലങ്ങളിൽ തോറ്റ്

**ബി.ജെ.പി തിരിച്ചുവരവിന്റെ പാതയിലാണ്. പഞ്ചാബ്, ഉത്തരഖണ്ഡ്, ഗുജറാത്ത്, ഹിമാചൽ, ഇപ്പോൾ കർണാടക. ഉത്തർപ്രദേശ് മാത്രം ദുഃസ്വപ്നമായി. പൊതുതെരഞ്ഞെടുപ്പ് നടക്കാനിരിക്കെ അണികളെ ആവേശഭരിതരാക്കാനും ഘടകകക്ഷികളെ ഉറപ്പിച്ചു നിറുത്താനും സാമ്പത്തിക സ്രോതസ്സുകൾ വരണ്ടു പോകാതിരിക്കാനും സഹായകരമായ വിജയം. യെദിയൂരപ്പയുടെ ജീവിതാഭിലാഷം നിറവേറുകയാണ്. ഇനി പൂവണിയാനുള്ളത് അദ്വാനിയുടെ സ്വപ്നം.**

തൊപ്പിയിട്ടു. കേന്ദ്രത്തിൽ ബി.ജെ.പി നയിക്കുന്ന ദേശീയ ജനാധിപത്യസഖ്യം അധികാരത്തിലേറി. കർണാടകത്തിൽനിന്ന് അനന്തകുമാർ കാബിനറ്റ് മന്ത്രിയായി.

കൃഷ്ണയുടെ ഭരണപരാജയം മുതലാക്കി കർണാടകം പിടിക്കാൻ 2004ൽ ബി.ജെ.പി അരയും തലയും മുറുക്കി കളത്തിലിറങ്ങി. പക്ഷേ, കോൺഗ്രസിതര വോട്ടുകൾ ജനതാദളിനും ബി.ജെ.പിക്കുമിടക്ക് ഭിന്നിച്ചു. 79 സീറ്റ് നേടി ബി.ജെ.പി ഏറ്റവും വലിയ ഒറ്റക്കക്ഷിയായി. കോൺഗ്രസിന് 65, മതേതര ജനതാദളിന് 58. ഒപ്പം ലോക്സഭയിലേക്ക് നടന്ന തെരഞ്ഞെടുപ്പിൽ ബി.ജെ.പി നേട്ടം കൊയ്തു. അവർക്ക് 18 സീറ്റ് കിട്ടിയപ്പോൾ കോൺഗ്രസിന് എട്ടും ജനതാദളിന് രണ്ടും സ്ഥാനങ്ങളേ ലഭിച്ചുള്ളൂ.

സുദീർഘമായ കൂടിയാലോചനകൾക്കൊടുവിൽ ബി.ജെ.പിയെ അധികാരത്തിൽനിന്ന് മാറ്റിനിറുത്താനും ഭരണസ്തംഭനം ഒഴിവാക്കാനുംവേണ്ടി കൈകോർക്കാൻ മതേതര ജനതാദളും കോൺഗ്രസും തീരുമാനിച്ചു. എസ്.എം. കൃഷ്ണ മുഖ്യമന്ത്രിയാകരുതെന്ന് ഗൗഡ ശഠിച്ചു. എൻ. ധരംസിംഗ് രാജ്ഭവനിൽ പകരക്കാരനായി വന്നു. കൃഷ്ണയെ ഗവർണറാക്കി മഹാരാഷ്ട്ര രാജ്ഭവനിൽ പുനരധിവസിപ്പിച്ചു.

കോൺഗ്രസ്-ജനതാദൾ മന്ത്രിസഭ തട്ടിയും മുട്ടിയും മുന്നോട്ടുനീങ്ങി. കൃഷ്ണയെപ്പോലെ കഴിവോ കാര്യപ്രാപ്തിയോ ഉള്ള ദേഹമല്ല ധരംസിംഗ്. കോൺഗ്രസിലാണെങ്കിൽ നേതാക്കൾക്ക് ഒരു ക്ഷാമവുമില്ല. വാളെടുത്തവരൊക്കെ വെളിച്ചപ്പെടാൻ തുടങ്ങി. മുംബൈയിലിരുന്ന് കൃഷ്ണ കരുക്കൾ നീക്കി. അതിനിടെ ദേവഗൗഡയുടെ കോപത്തിനിരയായി സിദ്ധരാമയ്യ മന്ത്രിസഭയിൽനിന്നും മതേതര ജനതാദളിൽനിന്നും പുറത്തായി. പഞ്ചായത്ത് തെരഞ്ഞെടുപ്പിൽ കോൺഗ്രസ് സിദ്ധരാമയ്യയുമായി സഹകരിച്ചത് ഗൗഡയെ കൂടുതൽ കുപിതനാക്കി. തന്റെ പാർട്ടി കുളംതോണ്ടാനാണ് കോൺഗ്രസ് ശ്രമിക്കുന്നതെന്ന് ഗൗഡക്ക് തോന്നി. ഗൗഡ തോളിലിരുന്ന് ചെവി തിന്നുകയാണെന്ന് കോൺഗ്രസുകാർക്കും തോന്നി. ധരംസിംഗ് അഞ്ചുകൊല്ലം തികച്ച് ഭരിച്ചിരുന്നെങ്കിൽ അടുത്തതവണ ബി.ജെ.പി മുന്നിൽ രണ്ട് ഭൂരിപക്ഷത്തോടെ അധികാരത്തിൽ വന്നേനെ.

ഏതായാലും അതുണ്ടായില്ല. ഗൗഡയുടെ ഇളയമകൻ കുമാരസ്വാമി രായ്ക്കുരാമാനം പാർട്ടി പിളർത്തി. ബഹുഭൂരിപക്ഷം എം.എൽ.എമാരും കുമാരസ്വാമിക്കൊപ്പം പോയി - 1995 ആഗസ്റ്റ് അവസാനം ചന്ദ്രബാബു നായിഡു എൻ.ടി. രാമറാവുവിനോട് ചെയ്ത അതേ ചതി.

കുമാരസ്വാമിയും കൂട്ടരും ബി.ജെ.പിയുടെ പാളയത്തിലേക്കാണ് പോയത്. ഭൂരിപക്ഷം തെളിയിക്കാനാവാതെ ധരംസിംഗ് രാജിവെച്ചു. സ്പീക്കർ കുമാരസ്വാമിക്കൊപ്പം നിന്നതുകൊണ്ട് കൂറുമാറ്റ നിരോധ നിയമം പ്രാവർത്തികമാക്കാനുമൊത്തില്ല. കുമാരസ്വാമി മുഖ്യനും യെദിയൂരപ്പ ഉപമുഖ്യനുമായി ബദൽ മന്ത്രിസഭ 2006 ഫെബ്രുവരി മൂന്നിന് സത്യവാചകം ചൊല്ലി. മകൻ ചെയ്തത് നല്ല കാര്യമാണെന്ന് തിരിച്ചറിഞ്ഞ് ഗൗഡ മകനെ അനുഗ്രഹിച്ചു.

ആർ. ഗുണ്ടുറാവു, എസ്. ബംഗാരപ്പ എന്നീ പ്രഗല്ഭ മുൻഗാമികളെ അനുസ്മരിപ്പിക്കുന്ന ഭരണമാണ് കുമാരസ്വാമി കാഴ്ചവെച്ചത്. വികസന പ്രവർത്തനങ്ങൾ എമ്പാടും നടന്നു. ഖനിയുടമകളും റിയൽ എസ്റ്റേറ്റ് ബിസിനസുകാരും കൈയിട്ടുവാരി. കൊയ്ത്തും മെതിയുമായി കർഷകപുത്രൻ മുന്നേറി. ബി.ജെ.പിക്കാരാണെങ്കിൽ കിട്ടിയ അവസരം മുതലാക്കി കാവിവത്കരണം തുടങ്ങിവെച്ചു. ദൾ-ബി.ജെ.പി സർക്കാർ കാലാവധി തികച്ചിരുന്നെങ്കിൽ അടുത്തതവണ കോൺഗ്രസ് നാലിൽ മൂന്ന് ഭൂരിപക്ഷത്തോടെ അധികാരത്തിൽ തിരിച്ചെത്തുമായിരുന്നു. എന്നാൽ അതും സംഭവിച്ചില്ല. മുൻധാരണപ്രകാരം 20 മാസം പൂർത്തിയാകുന്ന 2007 ഒക്ടോബർ രണ്ടിന് കുമാരസ്വാമി യെദിയൂരപ്പക്കുവേണ്ടി മുഖ്യമന്ത്രിസ്ഥാനം ഒഴിഞ്ഞുകൊടുക്കേണ്ടതായിരുന്നു. സ്ഥാനമൊഴിയാൻ കുമാരസ്വാമി ഒരുക്കമായിരുന്നു, ജ്യേഷ്ഠൻ രേവണ്ണ ഉപമുഖ്യമന്ത്രിയാകാൻ കുപ്പായം തയ്പിച്ചിരിക്കുകയും ആയിരുന്നു. ഒരു കാരണവശാലും സ്ഥാനമൊഴിയരുതെന്ന് ഗൗഡ കൽപിച്ചു, കുമാരസ്വാമി അനുസരിച്ചു.

ബി.ജെ.പി കീഴടങ്ങും അല്ലെങ്കിൽ ഹിന്ദുത്വവാദികളെ അകറ്റിനിറുത്താൻ

കോൺഗ്രസ് കുമാരസ്വാമിയെ പിന്തുണക്കും എന്നായിരുന്നു ദേവഗൗഡയുടെ മനോരഥം. രണ്ടും സംഭവിച്ചില്ല. ബി.ജെ.പി പിന്തുണ പിൻവലിച്ചു, മന്ത്രിസഭ താഴെ വീണു. തൽക്ഷണം നിയമസഭ പിരിച്ചുവിട്ട് തെരഞ്ഞെടുപ്പ് നടത്തിയിരുന്നെങ്കിൽ കോൺഗ്രസ് ജയിച്ചുകയറിയേനെ. എന്നാൽ, കരുണാകരനെപ്പോലെ തന്ത്രശാലിയായ ഒരു കോൺഗ്രസ് നേതാവ് കർണാടകത്തിൽ ഉണ്ടായിരുന്നില്ല. എസ്.എം. കൃഷ്ണ ഗവർണറുദ്യോഗം രാജിവെച്ച് തിരിച്ചെത്തുമ്പോഴേക്കും ഏറെ വൈകി.

ദേവഗൗഡ വൊക്കലിംഗ സമുദായക്കാരനും യെദിയൂരപ്പ ലിംഗായത്തുകാരനുമാണ്. ഗൗഡയുടെ രാഷ്ട്രീയവഞ്ചനക്ക് സാമുദായികമാനം കൈവന്നു. മതേതര ജനതാദളിലെ ലിംഗായത്ത് എം.എൽ.എമാർപോലും പ്രകോപിതരായി. ഗൗഡയുടെ കുടുംബത്തിനകത്തും പ്രശ്നങ്ങളുണ്ടായി. ഉപമുഖ്യനാകാനുള്ള അവസരം അച്ഛൻ തട്ടിത്തെറിപ്പിച്ചതിൽ രേവണ്ണ പരിഭവിച്ചു. കാര്യങ്ങളുടെ പോക്കിൽ കുമാരസ്വാമിയും അതൃപ്തി പ്രകടിപ്പിച്ചു. ഒടുവിൽ ഗൗഡ വഴങ്ങി. ദൾ-ബി.ജെ.പി മുന്നണി പുനരുജ്ജീവിപ്പിച്ചു.

യെദിയൂരപ്പയും കുമാരസാമിയും ഒന്നിച്ച് രാജ്ഭവനിൽചെന്ന് മന്ത്രിസഭയുണ്ടാക്കാൻ അവകാശവാദം ഉന്നയിച്ചു. രാമേശ്വർ താക്കൂർ എന്നൊരു മഹാനാണ് കർണാടക ഗവർണർ. ഒരിക്കൽ പിണങ്ങിപ്പിരിഞ്ഞ് പരസ്പരം പിന്തുണ പിൻവലിച്ചവർ ചേർന്ന് വീണ്ടും മന്ത്രിസഭയുണ്ടാക്കുന്നത് ശരിയാണോ എന്ന് ഗവർണർജിക്ക് സംശയം. യെദിയൂരപ്പയെ ക്ഷണിക്കരുതെന്ന് കോൺഗ്രസും മാർക്സിസ്റ്റ് പാർട്ടിയും അഭിപ്രായപ്പെട്ടു. അവസരവാദ സഖ്യത്തിന് മന്ത്രിസഭയുണ്ടാക്കാൻ അനുവാദം നൽകരുതെന്ന് അനന്തമൂർത്തി മുതലായ സാംസ്കാരിക നായകരും ഗവർണറോട് അപേക്ഷിച്ചു.

പാവം താക്കൂർ എന്തുചെയ്യാനാണ്? നിയമസഭയിൽ ഭൂരിപക്ഷം തെളിയിക്കാൻ അംഗബലമുള്ള പാർട്ടിയെ/സഖ്യത്തെ മന്ത്രിസഭയുണ്ടാക്കാൻ ക്ഷണിച്ചേ മതിയാവൂ എന്ന് ബൊമ്മെ കേസിൽ സുപ്രീംകോടതി വിധിച്ചിട്ടുണ്ട്. ആ വിധി മാനിക്കാത്തതിനാണ് ബീഹാർ ഗവർണർ ബൂട്ടാസിംഗിന്റെ കസേര തെറിച്ചത്. യെദിയൂരപ്പയെ ക്ഷണിച്ചാൽ സോണിയഗാന്ധിയും സീതാറാം യെച്ചൂരിയും കോപിക്കും, അനന്തമൂർത്തി പരിഭവിക്കും. ക്ഷണിച്ചില്ലെങ്കിൽ സുപ്രീംകോടതി കഴുത്തിനുപിടിക്കും, ആർ.എസ്.എസുകാർ കർണാടകം കത്തിക്കും. യെദിയൂരപ്പക്ക് സാങ്കേതികമായി ഭൂരിപക്ഷമുണ്ട് പക്ഷേ മന്ത്രിസഭക്ക് അധികനാൾ ആയുസ്സുണ്ടാവാനിടയില്ല എന്നൊരു റിപ്പോർട്ടെഴുതി വടക്കോട്ടയച്ചു.

ബി.ജെ.പിക്കാർ തികച്ചും പ്രകോപിതരായി. പാർലമെന്റ് നടയിൽ ധർണയായി, സുപ്രീംകോടതിയിൽ ഹരജിയായി. യെദിയൂരപ്പയും കുമാരസ്വാമിയും കൂടി എം.എൽ.എമാരെ വിമാനത്തിൽ ദൽഹിയിലെത്തിച്ച് രാഷ്ട്രപതിയുടെ മുമ്പാകെ തലയെണ്ണിക്കാണിച്ചു. ഗതികെട്ട് കേന്ദ്രം ബദൽ മന്ത്രിസഭക്ക് അനുമതി നൽകി. ഒക്ടോബർ 12ാം തീയതിയിലെ ശുഭമുഹൂർത്തത്തിൽ ബി.എസ്. യെദിയൂരപ്പ കർണാടക മുഖ്യനായി സത്യവാചകം ചൊല്ലി.

യെദിയൂരപ്പയോടൊപ്പം മതേതര ജനതാദളുകാരാരും സത്യപ്രതിജ്ഞ ചെയ്തില്ല. വിശ്വാസവോട്ടിനുശേഷം ജെ.ഡി. (എസ്) മന്ത്രിമാർ ചേരും എന്നാണ് കുമാരസ്വാമി പറഞ്ഞത്. ഖനി, നഗരവികസന വകുപ്പുകൾ കിട്ടണമെന്ന് ദേവഗൗഡ ശഠിച്ചു. സാധ്യമല്ല എന്ന് യെദിയൂരപ്പ തീർത്തുപറഞ്ഞു. കുപിതനായ കർഷകൻ പിന്തുണ പിൻവലിച്ചു. അധികാരമേറ്റ് ഏഴാം ദിവസം യെദിയൂരപ്പയുടെ മന്ത്രിസഭ മൂക്കുകുത്തി. നിയമസഭ പിരിച്ചുവിട്ടു. വീണ്ടും ഗവർണർ ഭരണം.

വെളുക്കാൻ തേച്ചത് വെള്ളപ്പാണ്ടായി. ദേവഗൗഡയെ പാഠംപഠിപ്പിക്കുമെന്ന് ലിംഗായത്തുകാർ പ്രതിജ്ഞയെടുത്തു. എം.പി. പ്രകാശും സി.എം. ഇബ്രാഹിമുമൊക്കെ മതേതര ജനതാദൾ വിട്ടു. സഹതാപതരംഗത്തിൽ ബി.ജെ.പി ജയിച്ചാലോ എന്നുപേടിച്ച് കേന്ദ്രം തെരഞ്ഞെടുപ്പ് നീട്ടിക്കൊണ്ടുപോയി. നിയോജകമണ്ഡല പുനർനിർണയവും വോട്ടർപട്ടിക പുതുക്കലും പ്രമാണിച്ച് രാഷ്ട്രപതിഭരണം ആറുമാസം കൂടി നീട്ടണം എന്ന് കോൺഗ്രസ് ആവശ്യപ്പെട്ടെങ്കിലും തെരഞ്ഞെടുപ്പ് കമീഷൻ വഴങ്ങിയില്ല. അങ്ങനെ മെയ് മാസത്തിൽ മൂന്നുഘട്ടമായി വോട്ടെടുപ്പ് നിശ്ചയിച്ചു.

**അചഞ്ചലമായ ആത്മവിശ്വാസത്തോടെയാണ് യെദിയൂരപ്പ തെരഞ്ഞെടുപ്പിനെ നേരിട്ടത്. ശുക്രൻ ഏഴിലും വ്യാഴം പതിനൊന്നിലും നിൽക്കുകയാൽ ജയം ഉറപ്പാണെന്ന് യെദിയൂരപ്പയെ ജ്യോതിഷികൾ പറഞ്ഞ് ബോധ്യപ്പെടുത്തിയിരുന്നു. സംഖ്യാശാസ്ത്രമനുസരിച്ച് പേര് യെദ്യൂരപ്പ എന്നാക്കി മാറ്റുകയും ചെയ്തു. പിന്നെ ആരെ, എന്തിനെ പേടിക്കാൻ? കോൺഗ്രസിന് ഈ ഇനത്തിൽപെട്ട ഒരൊറ്റ നേതാവ് ഉണ്ടായിരുന്നില്ല. കൃഷ്ണ പോലും യെദിയൂരപ്പക്കുമുന്നിൽ നിഷ്പ്രഭനായി. അതേസമയത്ത് കോൺഗ്രസിൽ സ്ഥാന മോഹികൾക്ക് ഒരു കുറവും ഉണ്ടായിരുന്നില്ല.**

തെരഞ്ഞെടുപ്പ് നീട്ടിക്കൊണ്ടുപോകാൻ കോൺഗ്രസ് ശ്രമിച്ചതിന്റെ രഹസ്യം പരസ്യമാണ്. രാഷ്ട്രപതിഭരണം നിലനിന്ന ആറുമാസവും അഹിംസാ പാർട്ടിക്കാർ പരസ്പരം പാരപണിയുകയായിരുന്നു. ഒരു മുൻകാല സിനിമാനടിയുമായി ബന്ധപ്പെടുത്തി കൃഷ്ണയെ അപകീർത്തിപ്പെടുത്താൻ വരെ ശ്രമം നടന്നു. കോൺഗ്രസിനകത്ത് ഏറ്റവും കുറഞ്ഞത് മൂന്ന് ചേരികളെങ്കിലും ഉണ്ടായിരുന്നു - എസ്.എം. കൃഷ്ണ നയിക്കുന്ന പ്രബല വിഭാഗം; ധരംസിംഗ്, ജാഫർശരീഫ്, മല്ലികാർജുന ഖാർഗെ എന്നിവരുൾപ്പെട്ട വിരുദ്ധ വിഭാഗം; എം.പി. പ്രകാശ്, സിദ്ധരാമയ്യ മുതലായ മുൻ ജനതാദൾകാർ. ഇതിനൊക്കെ പുറമെ ദൽഹിയിൽനിന്ന് നേരിട്ട് അവതരിക്കുന്ന ഓസ്കാർ ഫെർണാണ്ടസ്, മാർഗരറ്റ് ആൽവ തുടങ്ങിയ മൂടില്ലാതാളികൾ...

കോൺഗ്രസിൽ സീറ്റുവിഭജനവും സ്ഥാനാർഥിനിർണയവും കീറാമുട്ടിയായി. ഓരോ നേതാവും ബന്ധുക്കൾക്കും പാർശ്വവർത്തികൾക്കും വേണ്ടി വിലപേശി. ഒരു ഘട്ടത്തിൽ ജാഫർ ശരീഫ് പാർട്ടിയിൽനിന്ന് രാജിവെച്ചു. പിന്നീട് ദൽഹിയിൽനിന്ന് കിട്ടിയ 'ഉറപ്പു' കളുടെ അടിസ്ഥാനത്തിൽ രാജി പിൻവലിച്ചു. ഓരോ മണ്ഡലത്തിലും രണ്ടും മൂന്നും റെബലുകൾ പ്രത്യക്ഷപ്പെട്ടു. കുറേപ്പേരെയൊക്കെ പിൻവലിപ്പിച്ചു, ബാക്കിയുള്ളവർ മൽസരരംഗത്ത് തുടർന്നു.

കർണാടക ബി.ജെ.പിയിൽ പ്രബലമായ രണ്ട് ഗ്രൂപ്പുകളാണുള്ളത്. ഒന്ന് യെദിയൂരപ്പയുടേത്, മറ്റേത് അനന്തകുമാറിന്റേത്. മുഖ്യമന്ത്രി സ്ഥാനാർഥി യെദിയൂരപ്പയാണെന്ന് പാർട്ടി മുമ്പേ തീരുമാനിച്ചിരുന്നു. അനന്തകുമാറിനെ അദ്വാനി തന്നെ പറഞ്ഞ് അനുനയിപ്പിച്ചു. സ്ഥാനാർഥി നിർണയത്തിലെ പരാതികൾ പറഞ്ഞുതീർത്തു, റെബലുകളെ ചതുരുപായങ്ങളും പയറ്റി പിൻവലിപ്പിച്ചു.

ലിംഗായത്ത് കാർഡ് യെദിയൂരപ്പ അതിവിദഗ്ധമായി പ്രയോഗിച്ചു. ബി.ജെ.പിയാണ് ലിംഗായത്തുകൾക്ക് ഏറ്റവുമധികം ടിക്കറ്റ് നൽകിയത്. യെദിയൂരപ്പക്കെതിരെ മുൻ മുഖ്യമന്ത്രി ബംഗാരപ്പ പൊതുസ്ഥാനാർഥിയായി വന്നതും ഗുണം ചെയ്തു. ഒരു ലിംഗായത്തുകാരൻ മുഖ്യമന്ത്രിയാകാതിരിക്കാൻ ഇതര സമുദായക്കാർ ഒന്നടങ്കം പ്രവർത്തിക്കുന്നു എന്ന ധ്വനി വന്നു. ഷിക്കാരിപ്പുരയിൽ ബംഗാരപ്പ ജയിച്ചില്ല, സംസ്ഥാനത്തെമ്പാടും ലിംഗായത്ത് വോട്ടുകൾ ബി.ജെ.പിക്ക് കിട്ടുകയും ചെയ്തു.

ബി.ജെ.പിയുടെ പ്രചാരണയന്ത്രം അക്ഷീണം പ്രവർത്തിച്ചു. ആളിനും അർഥത്തിനും ക്ഷാമമുണ്ടായില്ല. വിജയം മുന്നിൽകണ്ട് വ്യവസായികൾ ഉദാരമായി


യെദിയൂരപ്പ


എസ്.എം. കൃഷ്ണ


ദേവഗൗഡ


കുമാരസ്വാമി

**മതേതര ജനതാദളിൻെറ അപചയമാണ് ഈ തെരഞ്ഞെടുപ്പിലെ ഏറ്റവും വലിയ സവിശേഷത. ബി.ജെ.പിയുമായി കൂട്ടുകൂടിയതോടെ പാർട്ടിയുടെ മതേതര പ്രതിച്ഛായക്ക് മങ്ങലേറ്റു. ന്യൂനപക്ഷ സമുദായങ്ങൾ കോൺഗ്രസിലേക്ക് നീങ്ങി. യെദിയൂരപ്പയെ വഞ്ചിച്ചുവെന്നാരോപിച്ച് ലിംഗായത്തുകൾ ബി.ജെ.പിയിലേക്കും പോയി. മുതിർന്ന നേതാക്കളൊക്കെ പലപ്പോഴായി പാർട്ടി വിട്ടുപോയി. ഒടുവിൽ ഗൗഡ ആൻറ് സൺസ് എന്ന സ്വകാര്യ സംരംഭമായി പാർട്ടി അധഃപതിച്ചു.**

സംഭാവന കൊടുത്തു. ഖനിയുടമകളും റിയൽ എസ്റ്റേറ്റ് രാജാക്കന്മാരും അതേ പാത പിന്തുടർന്നു.

ബി.ജെ.പിക്ക് പ്രചാരണത്തിനായി അദ്വാനിയും നരേന്ദ്രമോഡിയുമടക്കമുള്ള നേതാക്കൾ വന്നു. കർണാടകത്തെ ഗുജറാത്താക്കും എന്ന് പ്രഖ്യാപിച്ചു. ഗുജറാത്ത് മോഡൽ വികസനം എന്ന ആശയം നഗരവോട്ടർമാരെ സ്വാധീനിച്ചുവെന്ന് തെരഞ്ഞെടുപ്പ് ഫലം തെളിയിച്ചു. വിലക്കയറ്റവും വിഷമദ്യദുരന്തവും ബി.ജെ.പിക്ക് ഗുണകരമായി.

കോൺഗ്രസിനുവേണ്ടി സോണിയഗാന്ധി പ്രചാരണത്തിനെത്തി. രാഹുൽഗാന്ധി പതിവ് ശൈലിയിൽ റോഡ്ഷോ സംഘടിപ്പിച്ചു. യു.പിയിലും ഗുജറാത്തിലും ഉണ്ടായ അതേ റിസൽട്ട് കർണാടകയിൽ ആവർത്തിച്ചു.

ജയ്പൂർ സ്ഫോടനപരമ്പര രണ്ടും മൂന്നും ഘട്ടങ്ങളിലെ വോട്ടെടുപ്പിനെ സ്വാധീനിച്ചു. ബാംഗ്ലൂരിലെ സയൻസ് ഇൻസ്റ്റിറ്റ്യൂട്ടിനുനേരെ നടന്ന ആക്രമണശ്രമം പൊടുന്നനെ ഓർമിപ്പിക്കപ്പെട്ടു. തീവ്രവാദി ഭീഷണിയെ ചെറുക്കാൻ ബി.ജെ.പിയല്ലാതെ ആരുണ്ട്?

മേൽപറഞ്ഞവക്കൊപ്പം യെദിയൂരപ്പയുടെ വ്യക്തിപ്രാഭവം ബി.ജെ.പിക്ക് തുണയായി. കോൺഗ്രസിന് മുൻതൂക്കം പ്രവചിച്ച *ദ വീക്കും സി.എൻ.എൻ* ചാനലുംവരെ, മുഖ്യമന്ത്രി സ്ഥാനത്തേക്ക് യെദിയൂരപ്പക്ക് കൂടുതൽ ജനപിന്തുണയുണ്ടെന്നാണ് വിലയിരുത്തിയത്. കഴിഞ്ഞ തെരഞ്ഞെടുപ്പിൽ ഇവിടെ കണ്ട വി.എസ് പ്രാഭവം പോലൊന്ന് കർണാടകത്തിൽ പ്രത്യക്ഷമായി. സംസ്ഥാനത്തിൻെറ സകല പ്രശ്നങ്ങൾക്കുമുള്ള ഒറ്റമൂലി യെദിയൂരപ്പ മാത്രം!

അചഞ്ചലമായ ആത്മവിശ്വാസത്തോടെയാണ് യെദിയൂരപ്പ തെരഞ്ഞെടുപ്പിനെ നേരിട്ടത്. ശുക്രൻ ഏഴിലും വ്യാഴം പതിനൊന്നിലും നിൽക്കുകയാൽ ജയം ഉറപ്പാണെന്ന് യെദിയൂരപ്പയെ ജ്യോതിഷികൾ പറഞ്ഞ് ബോധ്യപ്പെടുത്തിയിരുന്നു. സംഖ്യാശാസ്ത്രമനുസരിച്ച് പേര് യെദ്യൂരപ്പ എന്നാക്കി മാറ്റുകയും ചെയ്തു. പിന്നെ ആരെ, എന്തിനെ പേടിക്കാൻ? ബംഗാരപ്പ ഷിക്കാരിപുരയിൽ കാടിളക്കി പ്രചാരണം ആരംഭിച്ചപ്പോൾ പാർട്ടി ഉപദേശിച്ചതാണ് മൂന്നാംഘട്ടത്തിൽ പോളിംഗ് നടക്കുന്ന വടക്കൻ ജില്ലകളിലെവിടെയെങ്കിലും ഒരു മണ്ഡലത്തിൽ കൂടി നോമിനേഷൻ കൊടുക്കാൻ. യെദിയൂരപ്പ അത് വിനയപൂർവം നിരസിച്ചു. ഷിക്കാരിപുരക്കാർക്ക് വേണ്ടെങ്കിൽ, കർണാടക മുഖ്യമന്ത്രി ആകണ്ട.

കോൺഗ്രസിന് ഈ ഇനത്തിൽപെട്ട ഒരൊറ്റ നേതാവ് ഉണ്ടായിരുന്നില്ല. കൃഷ്ണ പോലും യെദിയൂരപ്പക്കുമുന്നിൽ നിഷ്പ്രഭനായി. അതേസമയത്ത് കോൺഗ്രസിൽ സ്ഥാനമോഹികൾക്ക് ഒരു കുറവും ഉണ്ടായിരുന്നില്ല. മൽസരിച്ചവരും മൽസരിക്കാത്തവരുമായി ആറുപേരെങ്കിലും ഉണ്ടായിരുന്നു മുഖ്യമന്ത്രിപദ മോഹികൾ.

മതേതര ജനതാദളിൻെറ അപചയമാണ് ഈ തെരഞ്ഞെടുപ്പിലെ ഏറ്റവും വലിയ സവിശേഷത. ബി.ജെ.പിയുമായി കൂട്ടുകൂടിയതോടെ പാർട്ടിയുടെ മതേതര പ്രതിച്ഛായക്ക് മങ്ങലേറ്റു. ന്യൂനപക്ഷ സമുദായങ്ങൾ കോൺഗ്രസിലേക്ക് നീങ്ങി. യെദിയൂരപ്പയെ വഞ്ചിച്ചുവെന്നാരോപിച്ച് ലിംഗായത്തുകൾ ബി.ജെ.പിയിലേക്കും പോയി. സിദ്ധരാമയ്യ, സിന്ധ്യ, പ്രകാശ്, ഇബ്രാഹിം എന്നിങ്ങനെയുള്ള മുതിർന്ന നേതാക്കളൊക്കെ പലപ്പോഴായി പാർട്ടി വിട്ടുപോയി. ഒടുവിൽ ഗൗഡ ആൻറ് സൺസ് എന്ന സ്വകാര്യ സംരംഭമായി പാർട്ടി അധഃപതിച്ചു. പഴയ മൈസൂർ സംസ്ഥാനത്തെ വൊക്കലിംഗക്കാർക്കിടയിൽ മാത്രം പാർട്ടിയുടെ സ്വാധീനം അവശേഷിച്ചു.

ബി.ജെ.പിയുടെ അംഗബലം 79ൽനിന്ന് 110ലേക്കും കോൺഗ്രസിൻേറത് 65ൽനിന്ന് 80ലേക്കും ഉയർന്നപ്പോൾ മതേതര ജനതാദളിൻേറത് 58ൽനിന്ന് 28ലേക്ക് നിപതിച്ചു. ആർക്കും ഭൂരിപക്ഷമില്ലാത്ത അവസ്ഥയിൽ കോൺഗ്രസിനും ബി.ജെ.പിക്കുമിടക്കുനിന്ന് വിലപേശാം എന്ന പദ്ധതി നടപ്പായില്ല. കർഷകനിപ്പോൾ കണ്ടകശ്ശനിയുടെ അപഹാരകാലമാണ്.

അങ്ങനെ കർണാടകത്തിൽ താമര വിരിഞ്ഞു. തെക്കേ ഇന്ത്യയിൽ പാർട്ടിക്ക് അഭിമാനകരമായ ആദ്യ വിജയം. തെലുങ്കാന സംസ്ഥാനവാദത്തെ പിന്തുണച്ചുകൊണ്ട് ആന്ധ്രയിലായിരിക്കും അടുത്ത പരിശ്രമം. നിലവിൽ കോൺഗ്രസും തെലുഗുദേശവും പ്രത്യേക സംസ്ഥാനത്തിനെതിരാണ്. തെലുങ്കാന രാഷ്ട്രസമിതിയെ കൂടാതെ സംസ്ഥാന വിഭജനത്തിനായി വാദിക്കുന്നത് ബി.ജെ.പി മാത്രം. ഇതേ തന്ത്രം പ്രയോഗിച്ചാണ് തെക്കൻ ബീഹാറിൽ ബി.ജെ.പി പിടിമുറുക്കിയതും ഝാർഖണ്ഡ് രൂപവത്കരിച്ച് അധികാരം കൈക്കലാക്കിയതും.

ദേശീയതലത്തിൽ ബി.ജെ.പി തിരിച്ചുവരവിൻെറ പാതയിലാണ്. പഞ്ചാബ്, ഉത്തരഖണ്ഡ്, ഗുജറാത്ത്, ഹിമാചൽ, ഇപ്പോൾ കർണാടക. ഇതിനിടയിൽ ഉത്തർപ്രദേശ് മാത്രം ദുഃസ്വപ്നമായി. അടുത്തവർഷം പൊതുതെരഞ്ഞെടുപ്പ് നടക്കാനിരിക്കെ അണികളെ ആവേശഭരിതരാക്കാനും ഘടകകക്ഷികളെ ഉറപ്പിച്ചുനിറുത്താനും സാമ്പത്തിക സ്രോതസ്സുകൾ വരണ്ടുപോകാതിരിക്കാനും സഹായകരമായ വിജയം.

യെദിയൂരപ്പയുടെ ജീവിതാഭിലാഷം നിറവേറുകയാണ്. ഇനി പൂവണിയാനുള്ളത് ലാൽകൃഷ്ണ അദ്വാനിയുടെ സ്വപ്നം. ●